Cost of tender forms—Rs. 25 plus S. T.

Time of completion—3 months.

The tender forms and other particulars can be had from the office of the undersigned on all working days upto 9-2-1983, 5 p. m. on application in writing and on payment of the cost of documents (not refundable) either in cash or money order. All other conditions of Government contract are applicable to this work also. Tender forms will be issued only to the registered contractors and are not transferable.

Office of the Asst.
Executive Engineer (Agri.),
Quilon-691012.

M. A. GIASUDEEN,
*Asst. Executive Engineer,*
*(Agri.)*

---

ക്വട്ടേഷൻ പരസ്യം

നമ്പർ (ഇ) 159/83. 1983 ജനുവരി 14.

ടി ഫാമിലെ വിവിധ ബ്ലോക്കുകളിലെ തെങ്ങുകളിൽ നിന്നും 1983 ഫെബ്രുവരി മാസത്തെ വിളവെടുപ്പിൽ നിന്നും ശേഖരിക്കപ്പെടുന്ന നാളികേരം ചുവടെ ചേർത്തിട്ടുള്ള പട്ടികപ്രകാരം ലോട്ടുകളായി തിരിച്ച് വിൽപ്പന നടത്തുന്നതാണ്. നാളികേരം വിലയ്ക്കെടുക്കുവാൻ ആഗ്രഹിക്കുന്നവരിൽ നിന്നും ആയതിലേക്ക് നിർദ്ദിഷ്ട രീതിയിലുള്ള ഫാറത്തിൽ സീലുവെച്ച ക്വട്ടേഷനുകൾ ക്ഷണിച്ചിരിക്കുന്നു. ക്വട്ടേഷനുകൾ 14-2-1983 പകൽ 3 മണിക്ക് മുമ്പായി ഫാമിന്റെ ചേപ്പാട്ടാഫീസിൽ കിട്ടിയിരിക്കേണ്ടതാണ്. ഓരോ ലോട്ടിനും പട്ടികയിൽ ചേർത്തിട്ടുള്ള നിരക്കിൽ നിരതദ്രവ്യം വയ്ക്കേണ്ടതാണ്. നിരതദ്രവ്യം പണമായി ക്വട്ടേഷനോടൊപ്പം ആഫീസിൽ അടയ്ക്കുകയോ, സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ ഹരിപ്പാട് ശാഖയിൽ നിന്നും സ്പെഷ്യൽ ആഫീസർക്ക് മാറത്തക്കവിധം ബാങ്ക് ഡ്രാഫ്റ്റായി സ്വീകരിക്കുന്നതുമാണ്. ഒരാൾക്ക് ഒന്നിൽ കൂടുതൽ ലോട്ടുകൾക്ക് വില കുറിക്കാവുന്നതാണ്. എന്നാൽ ഓരോ ലോട്ടിനുമുള്ള വില പ്രത്യേകം പ്രത്യേകം കുറിക്കേണ്ടതും പട്ടികയനുസരിച്ചുള്ള നിരതദ്രവ്യം അടയ്ക്കേണ്ടതുമാണ്. ഓരോ ലോട്ടിലെയും 100 നാളികേരത്തിന് പരമാവധി നൽകാവുന്ന വിലനിരക്കായിരിക്കണം കുറിക്കേണ്ടത്. ക്വട്ടേഷനുകൾ അന്നേ ദിവസം പകൽ 3.15 മണിക്ക് അപ്പോൾ ഹാജരുള്ള ആളുകളുടെ സാന്നിദ്ധ്യത്തിൽ തുറന്നു പരിശോധിക്കുന്നതും തൃപ്തികരമെന്നു കാണുന്ന ഓരോ ലോട്ടിനും ഏറ്റവും കൂടുതൽ വില കുറിച്ചിട്ടുള്ള ക്വട്ടേഷൻ മേലധികാരിയുടെ അംഗീകാരത്തിന് വിധേയമായി താൽക്കാലികമായി സ്വീകരിക്കുന്നതുമാണ്. അപ്രകാരം സ്വീകരിക്കപ്പെട്ട ക്വട്ടേഷനുകാരൻ മൊത്തം വിലയുടെ മൂന്നിൽ ഒരു ഭാഗം അപ്പോൾത്തന്നെ ആഫീസിൽ അടയ്ക്കേണ്ടതാണ്. ബാക്കി സംഖ്യ 23-2-1983-നകം അടച്ച് നാളികേരം സ്വന്തം ചെലവിൽ അതാത് ബ്ലോക്കുകളിൽ നിന്നും എണ്ണം ഏറ്റു വാങ്ങി കൊണ്ടുപോകേണ്ടതാണ്. ചേടും, വാടലും മാത്രം മാറ്റി കൊടുക്കുന്നതല്ലാതെ മറ്റ് യാതൊരു കിഴിവും അനുവദിക്കുന്നതല്ല.

...ട്ടുകളിൽ പറഞ്ഞിരിക്കുന്ന പ്രകാരം കൃത്യസമയത്ത് തുക അടച്ച് നാളികേരം നീക്കം ചെയ്യാതെ വന്നാൽ വീഴ്ചക്കാരന്റെ ലോട്ടിൽപ്പെട്ട നാളികേരം മറ്റു വിധത്തിൽ വില്പന നടത്തുന്നതും അതിൽ സർക്കാരിനുണ്ടാകാവുന്ന എല്ലാവിധ കഷ്ടനഷ്ടങ്ങൾക്കും ടിയാൻ പരിപൂർണ്ണ ഉത്തരവാദി ആയിരിക്കുന്നതും ആയത് ടിയാൻ അടച്ചിട്ടുള്ള 1/3 തുകയിൽ നിന്നും ഈടാക്കുന്നതുമായിരിക്കും. ലാഭം ഉണ്ടായാൽ അതിന് ആദ്യ വില്പനക്കാരന് അവകാശം ഉണ്ടായിരിക്കുന്നതല്ല.

അക്കാരണം ഏതെങ്കിലും കാരണത്താൽ സ്ഥിരപ്പെട്ടു കിട്ടിയ ക്വട്ടേഷനുകാരന് നിശ്ചിത തീയതിക്കകം മുഴുവൻ തുകയും അടച്ച് നാളികേരം നീക്കം ചെയ്യാൻ സാധിക്കാതെ വന്നാൽ നാളികേരം നീക്കം ചെയ്യുന്നതിനുള്ള സമയം യുക്തമെന്നു കണ്ടാൽ പരമാവധി 3 ദിവസത്തേക്ക് നീട്ടിക്കൊടുക്കുന്നതും അപ്രകാരം നീട്ടിക്കൊടുക്കുന്ന ദിവസത്തേക്ക് 1000 നാളികേരത്തിനോ, ഭാഗത്തിനോ ഒരു ദിവസത്തേക്ക് 10 രൂപ ക്രമത്തിൽ ഡെമറേജ് ചാർജ്ജ് ഈടാക്കുന്നതുമാണ്. കാരണമൊന്നും കാണിക്കാതെ തന്നെ ക്വട്ടേഷനുകൾ നിരാകരിക്കുവാനോ മാറ്റിവയ്ക്കുവാനോ ഉള്ള അധികാരം സ്പെഷ്യൽ ആഫീസറിൽ നിക്ഷിപ്തമാണ്. സർക്കാരിന്റെ മറ്റെല്ലാ ക്വട്ടേഷനുകൾക്കുമുള്ള നിബന്ധനകൾ ഈ ക്വട്ടേഷനും ബാധകമാണ്.

പട്ടിക

| ലോട്ടു നമ്പർ | ബ്ലോക്ക് | നാളികേരത്തിന്റെ ഉദ്ദേശ എണ്ണം | അടയ്ക്കേണ്ട നിരതദ്രവ്യം രൂപ |
|---|---|---|---|
| 1 | എ, ബി | 14,850 | 100 |
| 2 | സി & ഡി | 15,500 | ,, |
| 3 | ഇ & എഫ്, ജി | 11,000 | ,, |
| 4 | എച്ച്, ഐ | 12,300 | ,, |
| 5 | ജെ | 9,000 | ,, |

ഈ ക്വട്ടേഷനെ സംബന്ധിച്ചുള്ള കൂടുതൽ വിവരങ്ങൾ എല്ലാ പ്രവൃത്തി ദിവസങ്ങളിലും ആഫീസിൽ നേരിട്ടന്വേഷിച്ചാൽ അറിയാവുന്നതാണ്. ക്വട്ടേഷൻ സമർപ്പിക്കേണ്ട മാതൃകാഫാറം ആഫീസ് നോട്ടീസ് ബോർഡിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

കായംകുളം കായൽ ഫാം,
ചൂളത്തെരുവ്,
ചേപ്പാട് P.O.

പി. ബാലചന്ദ്രൻ,
സ്പെഷ്യൽ ആഫീസർ.

---

ലേലനോട്ടീസ്

No. C.66/83. 1983 ജനുവരി 10.

നേര്യമംഗലം ജില്ലാ കൃഷിത്തോട്ടം സൂപ്രണ്ട് പരസ്യപ്പെടുത്തുന്നത്.

നേര്യമംഗലം ജില്ലാ കൃഷിത്തോട്ടത്തിലെ 1982-ൽ പാകിയ വിത്തു തേങ്ങകളിൽ മുളയ്ക്കാത്തതും മുള കരിഞ്ഞുപോയിട്ടുള്ളതുമായ ഉദ്ദേശം 10,000 എണ്ണം ഫെബ്രുവരി മാസം 15-ാം തീയതി ചൊവ്വാഴ്ച പകൽ 4 മണിക്ക് പരസ്യമായി ലേലം ചെയ്യുന്നതാണ്.

വ്യവസ്ഥകൾ

1. ലേലത്തിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ ലേലത്തിനു മുമ്പ് 2000 രൂപ (രണ്ടായിരം രൂപ മാത്രം) നിരതദ്രവ്യമായി കെട്ടിവയ്ക്കേണ്ടതാണ്.

2. ഏറ്റവും കൂടിയ തുക വിളിക്കുന്നയാൾ, ലേലം താൽക്കാലികമായി അംഗീകരിക്കുകയാണെങ്കിൽ ലേലത്തുകയുടെ മൂന്നിലൊന്ന് അപ്പോൾ തന്നെ കെട്ടിവയ്ക്കേണ്ടതാണ്. മൂന്നിലൊന്ന് തുക കെട്ടിവച്ചതുകൊണ്ടുമാത്രം ലേലം അംഗീകരിക്കപ്പെട്ടതായി കരുതാവുന്നതല്ല.

3. ലേലം മേലധികാരികൾ അംഗീകരിച്ചു കഴിഞ്ഞാൽ ആ വിവരം ലേലക്കാരനെ രേഖാമൂലം അറിയിക്കുന്നതും അറിയിപ്പു കിട്ടി 5 ദിവസത്തിനകം ബാക്കി തുക ആഫീസിൽ അടച്ച് തേങ്ങ സ്വന്തം ചെലവിൽ ഫാമിൽ നിന്നും നീക്കം ചെയ്യേണ്ടതാണ്.

4. നിരതദ്രവ്യം കൂടാതെയാണ് മൂന്നിലൊന്ന് തുക അടയ്ക്കേണ്ടത്.

5. വില്പന നികുതി ഈടാക്കുന്നതല്ല.

6. ലേല തീയതി മാറ്റിവയ്ക്കാനോ അതു സംബന്ധിച്ച മറ്റു തീരുമാനങ്ങൾ എടുക്കുന്നതിനുമുള്ള അധികാരം സൂപ്രണ്ടിൽ നിക്ഷിപ്തമാണ്.

7. ലേലത്തിൽ നിശ്ചിത നിരതദ്രവ്യം അടച്ചു പങ്കെടുക്കുന്നവർ ലേല സമയത്ത് കൂട്ടായ ചർച്ച നടത്തുവാൻ അനുവദിക്കുന്നതല്ല. അങ്ങിനെ ചർച്ച നടത്തുകയാണെങ്കിൽ ലേലത്തിൽ പങ്കെടുപ്പിക്കുന്നതിൽ നിന്നും അയോഗ്യത കല്പിക്കുന്നതാണ്. അതു കൂടാതെ സ്ഥിരമായി ലേലത്തിൽ പങ്കെടുപ്പിക്കുന്നതല്ല.

8. സാധനം അവ നില്ക്കുന്ന സ്പോട്ടിൽവച്ച് എണ്ണി ഏല്പിക്കുന്നതും. ലേലക്കാരൻ അവ അതാത് സ്ഥലത്ത് നിന്നും നീക്കം ചെയ്യേണ്ടതുമാണ്.

9. ലേല സംബന്ധമായ എല്ലാ ഇടപാടുകളും ഓഫീസ് സമയങ്ങളിൽ മാത്രമേ അനുവദിക്കുകയുള്ളു.

10. മേൽ നിബന്ധനകളിൽ വീഴ്ച വരുത്തുന്ന പക്ഷം നിരതദ്രവ്യം സർക്കാരിലേക്ക് മുതൽ കൂട്ടുന്നതും ബാക്കി തുക റവന്യൂ റിക്കവറി നടത്തി ഈടാക്കുന്നതുമായിരിക്കും.

സർക്കാരിന്റെ നിലവിലുള്ളതും അതാത് സമയത്ത് പുറപ്പെടുവിക്കുന്നതുമായ എല്ലാ ലേല നിബന്ധനകളും ഈ ലേലത്തിനും ബാധകമായിരിക്കും.

ഡിസ്ട്രിക്റ്റ്
അഗ്രിക്കൾച്ചറൽ ഫാം,
നേര്യമംഗലം.

(ഒപ്പ്)
സൂപ്രണ്ട്.

---

## TENDER NOTICE

No. AE (3) 1818/82 B. 11th January 1983.

Sealed competitive tenders are invited by the undersigned for and on behalf of the Governor of Kerala so as to reach there on or before 3 p. m. on 10-2-1983, from the registered contractors of P.W. D. or P.H.E.D. of appropriate classes for the works noted below. Tenders will be opened on the same day at 3.15 p. m. Tenders without sufficient earnest money deposit will not be considered. Earnest money deposit should be submitted in the form of Bank draft drawn in favour of the undersigned. Name of work should be superscribed on the cover containing the tender. All other rules in force in this department for similar works are applicable to this contract also.

Name of work with P. A. C.—Construction of a demonstrators quarters No. 11 in C Block at Coconut Farm, Vyttila—Rs. 49,496.00

E.M.D.—Rs. 990

Cost of tender form—Rs. 15 plus S. T.

Time of completion—3 months.

Tender forms and other details can be had from this office on all working days from 1-2-1983 to 1 p.m. on 10-2-1983. Tender forms will be sold to the registered contractors on written request.

Office of the Assistant
Executive Engineer (Agri.),
Ernakulam,
Cochin-19.

K. Sugathan,
*Assistant Executive Engineer,*
*(Agri.)*

---

## SHORT TENDER NOTICE

No. AE(3) 263/82. 12th January 1983.

Competitive tenders in sealed separate cover superscribing the name of works are invited for and on behalf of the Governor of Kerala by the undersigned from registered contractors of P. W. D. or P.H.E.D. for the following works up to 3 p. m. on 9-2-1983. The tenders will be opened at 3.30 p. m. on the same date.

| *Sl. No.* | *Name of work with P. A. C.* | *E M.D* |
|---|---|---|
| | | Rs. |
| 1. | Construction of office building with store at Coconut Nursery, Parappanangadi—Rs. 72,000 | 1,450 |
| 2. | Construction of waiting shed for labourers at Coconut Nursery, Parappanangadi—Rs. 44,000 | 900 |

Cost of forms—Rs. 25 plus S. T. for item 1 and Rs. 15 plus S. T. for item 2

Time of completion—3 months for item 1 and 2 months for item 2

Tender forms and other particulars can be had from the office of the undersigned on all working days and up to 1 p. m. on 9-2-1983 on application in writing and on payment of the value of the documents (not refundable) either in cash or by money order. All other conditions are the same as in other Government Departments. The tender documents are not transferable

Office of the
Asst. Executive Engineer
(Agri.), Kavungal
Malappuram.

P. M. Abdul Kader,
*Assistant Executive Engineer*
*(Agri.)*

---

ടെണ്ടർ പരസ്യം

B 114/83. 1983 ജനുവരി 18.

വടകര കൃഷി അസിസ്റ്റന്റ് ഡയറക്ടറുടെ ഓഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

ഈ ഓഫീസിന്റെ മേൽനോട്ടത്തിൽ തെങ്ങിൻപാലം, വാണിമേൽ, കക്കട്ടിൽ, ചേരാപുരം, ഉള്ളിയേരി, ഉണ്ണികുളം എന്നീ വിത്തുതേങ്ങ സംഭരണ കേന്ദ്രങ്ങളിൽ നിന്ന് 1983 ഫെബ്രുവരി, മാർച്ച്, ഏപ്രിൽ, മേയ് എന്നീ മാസങ്ങളിൽ ശേഖരിക്കുന്ന വിത്തുതേങ്ങകൾ ലോറിയിൽ കയറ്റി സംസ്ഥാനത്തിന്റെ വിവിധ ഭാഗങ്ങളിലുള്ള സർക്കാർ നേഴ്സറികളിൽ ലോറിയിൽ എത്തിക്കുന്നതിന് സീലു വെച്ച ടെണ്ടറുകൾ ക്ഷണിച്ചുകൊള്ളുന്നു.

ഒരു ലോറി ലോഡിൽ 4000 ത്തിൽ കുറയാതെ വിത്തുതേങ്ങ കയറ്റേണ്ടതും. അത്തരം ട്രിപ്പിന് റണ്ണിംഗ് കിലോമീറ്റർ നിരക്ക് ക്ഷണിക്കേണ്ടതുമാണ്.

1. ടെണ്ടർ സ്വീകരിക്കുന്ന അവസാന തീയതി—16-2-1983, 3 പി. എം.
2. ടെണ്ടർ തുറക്കുന്ന തീയതി—16-2-1983, 3.15 പി. എം.
3. ടെണ്ടർ ഫാറത്തിന്റെ വില—രൂപ 40 + എസ്. ടി. (ഒറിജിനൽ)
4. ഡ്യൂപ്ലിക്കേറ്റ് ഫാറത്തിന്റെ വില—രൂപ 4 + എസ്. ടി. (ഡ്യൂപ്ലിക്കേറ്റ്)
5. ഉദ്ദേശ അടങ്കൽ തുക—രൂപ 2,00,000
6. ടെണ്ടറോടൊപ്പം—2,000 രൂപ നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതാണ്.

കൂടുതൽ വിവരങ്ങൾക്ക് ഈ ഓഫീസിൽ എല്ലാ പ്രവർത്തി ദിവസങ്ങളിലും അന്വേഷിക്കാവുന്നതാണ്.

വടകര.

(ഒപ്പ്)
കൃഷി അസിസ്റ്റന്റ്
ഡയറക്ടർ (എസ്. ഡി.)

## SHORT TENDER NOTICE

No. AE2/ST/83. *6th January* 1983

Sealed competitive separate tenders superscribing the name of works are invited by the undersigned from registered P. W. D. contractors for the follnwing works so as to reach this office on or before 3-2-1983 at 3 p. m. It will be opeted at 3.30 p. m. on the same day.

| *Sl. No.* | *Name of work with P.A.C.* | *E. M. D* Rs. | *Cost of tender form* Rs. | *Time of completion* |
|---|---|---|---|---|
| 1 | Construction of R. C. C. well in block X A of Coconut Farm, Nileshwar—Rs. 85,000 | 2,150 | 25 plus S.T. | 2 months |
| 2 | Construction of R. C. C. well in block II of Coconut Farm, Nileshwar—Rs. 85,000 | 2,150 | 25 plus S.T. | 2 months |
| 3 | Providing pumpset and irrigation pipes at State Seed Farm, Kasaragod—Rs. 19,500 | 1,000 | 10 plus S.T. | 1 month |
| 4 | Construction of R. C. C. well in block VII B of Coconut Farm, Nileshwar—Rs. 85,000 | 2,150 | 25 plus S.T. | 2 months |
| 5 | Construction of R. C. C. well in block XIII of Coconut Farm, Nileshwar—Rs. 85,000 | 2,150 | 25 plus S.T. | 2 months |
| 6 | Maintenance of Threshing yard at State Seed Farm, Vengad (Re-tender)—Rs. 4,300 | 100 | 5 plus S.T. | 1 month |
| 7 | Maintenance of office building and Seed Stores at S. S. F., Vengad (Re-tender)—Rs. 10,500 | 250 | 10 plus S.T. | 1 month |
| 8 | Construction work at Demonstration Centre, Chalode (Re-tender)—Rs. 70,300 | 1,500 | 25 plus S.T. | 3 months |

(a) Deepening the well
(b) Installation of pump set and pipe line
(c) Construction of G.L. Tank
(d) Compound wall and barbed wire fencing
(e) Modification of pump house and Seed Store

Tender documents and schedules and other details regarding the work can be had from the office during office hours on all working days upto 3-2-1983 at 1 p. m. on payment of cost. Tender documents are not transferable.

The general terms and conditions applicable to other Government Departments are applicable to this department also. The Assistant Executive Engineer (Agri.) Cannanore, reserves the right to reject any or all tenders without assigning any reason thereof and his decision in this matter will be finally and legally binding.

Office of the
Asst. Executive Engineer (Agri.)
Cannanore.

(Sd.)
*Asst. Executive Engineer*
*(Agri.)*

---

## ലേലപരസ്യം

C 45/83. 1983 ജനുവരി 10.

കുത്താളി ജില്ലാ ഫാമിലെ 1982-83 വർഷത്തെ വിളവെടുപ്പിൽ നിന്നും ലഭിച്ച ഉദ്ദേശം 3½ ലക്ഷം ഉണങ്ങിയ അടയ്ക്കയും ക്വട്ടേഷൻ സ്ഥിരപ്പെടുത്തി അടയ്ക്ക നീക്കംചെയ്യുന്നതുവരെ ഉണ്ടാകാവുന്ന ഉണക്ക അടയ്ക്കയും വിൽപ്പന നടത്തുന്നതിന് സീൽവെച്ച ക്വട്ടേഷനുകൾ ക്ഷണിച്ചുകൊള്ളുന്നു.

ക്വട്ടേഷൻ 1983 ഫെബ്രുവരി മാസം 24-ാം തീയതി ഉച്ചയ്ക്ക് 3 മണിക്ക് മുമ്പായി 500 രൂപ നിരതദ്രവ്യത്തോടൊപ്പം "സൂപ്രണ്ട്, ജില്ലാ കൃഷി ഫാം, കുത്താളി പി. ഒ., പെരുവണ്ണാമൂഴി" എന്ന വിലാസത്തിൽ അയച്ചിരിക്കണം. കൂടുതൽ തുകക്ക് ക്വട്ടേഷൻ നൽകിയ ആളിന്റെ പേരിൽ മേലധികാരത്തിന്റെ അംഗീകാരത്തിന് വിധേയമായി ക്വട്ടേഷൻ സ്ഥിരപ്പെടുത്തുന്നതും മൊത്തം തുകയുടെ മൂന്നിൽ ഒന്ന് ഭാഗം (നിരതദ്രവ്യമുൾപ്പെടെ) അപ്പോൾത്തന്നെ ഓഫീസിൽ അടയ്ക്കേണ്ടതുമാണ്. ക്വട്ടേഷൻ സ്ഥിരപ്പെടുത്തിയതായി അറിവ് കിട്ടി ഒരാഴ്ചക്കകം മൊത്തം വിലയും അടച്ച് സ്വന്തം ചിലവിൽ സാധനം ഫാമിൽനിന്നും നീക്കം ചെയ്യേണ്ടതാണ്.

കൂടുതൽ വിവരങ്ങൾ പ്രവൃത്തി ദിവസങ്ങളിൽ ഓഫീസിൽ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

ജില്ലാ കൃഷി ഫാം,
കുത്താളി പി. ഒ., പെരുവണ്ണാമൂഴി,
Pin—673528.

(ഒപ്പ്)
സൂപ്രണ്ട്.

©
Government of Kerala
1983

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol XXVIII] Trivandrum, Tuesday, 1st February 1983 12th Magha 1904 (Saka) [No.

## PART III

## Archaeology Department

### TENDER NOTICE

No. A5-4287/82/DA. *20th January* 1983.

Sealed tenders are invited for the cleaning works of the wooden portions of the Padmanabhapuram Palace, Thuckalay, which is functioning under this Department. The last date of receipt of tenders is 5-2-1983 at 4 p. m. An E.M.D. of Rs. 250 has to be deposited by means of Demand Draft drawn from a Nationalised Bank in favour of the Director of Archaeology, Kerala, payable at Trivandrum.

Further details and tender forms can be had from the Directorate of Archaeology, during working hours.

Office of the
Directorate of Archaeology,
Trivandrum.

(Sd.)
*Director of Archaeology.*

©
Government of Kerala
1983

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 1st February 1983|12th Magha 1904 (Saka) No. 5

# PART III

## Board of Revenue

### TRIVANDRUM DISTRICT

ലേലപരസ്യം

ബി 7-27941/82. 1983 ജനുവരി 7.

തിരുവനന്തപുരം കളക്ടർ ആഫീസിൽ നിന്നും പരസ്യം ചെയ്യുന്നതെന്തെന്നാൽ.

ആനാട് വില്ലേജിൽ സർവ്വെ 3049/1-ൽ വീണു കിടക്കുന്നതായും 18 അടി നീളവും 54 ഇഞ്ച് ചുററു വണ്ണവും അതിനു മുകളിൽ 10 അടി നീളവും 24 ഇഞ്ച് ചുററുവണ്ണവുമുള്ള രണ്ട് ശിഖരങ്ങളുള്ള ഒരു ഈട്ടി മരം 1983 മാർച്ച് മാസം 16-ാം തീയതി പകൽ 11 മണിക്ക് ടി സ്ഥലത്തുവച്ചു പരസ്യമായി ലേലം ചെയ്തു കൊടുക്കുന്നതാണ്. ലേലത്തിൽ പങ്കുചേരണമെന്ന് ആഗ്രഹിക്കുന്നവർ ലേലത്തിനു മുമ്പായി നിശ്ചിത തുക നിരതദ്രവ്യം കെട്ടിവെയ്ക്കേണ്ടതും ലേലത്തിനു ശേഷം ലേലം വിളി കൊള്ളുന്ന ആളിന്റേതൊഴികെയുള്ള നിരതദ്രവ്യം നിയമാനുസരണം മടക്കി കൊടുക്കുന്നതുമാകുന്നു. ഏററവും കൂടുതൽ തുകയ്ക്ക് വിളികൊള്ളുന്ന ആളിന്റെ പേരിൽ ലേലം സ്ഥിരപ്പെടുത്തുന്നതും നിരതദ്രവ്യം കഴിച്ചുള്ള തുകയും നിയമാനുസരണമുള്ള സെയിൽസ്ടാക്സും ഉടനടി അടക്കേണ്ടതുമാകുന്നു. മററു ലേല വ്യവസ്ഥകൾ ഇതിനും ബാധകമാണ്. ലേലം സ്ഥിരപ്പെടുത്തുന്നതും നിരാകരിക്കുന്നതും സർക്കാരിന്റെ യുക്തമാണ്.

ജില്ലാ കളക്ടറോ, അദ്ദേഹം ചുമതലപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ ആയിരിക്കും ലേലം നടത്തുന്നത്.

കളക്ടറേററ്, (ഒപ്പ്)
തിരുവനന്തപുരം. For *Collector*.

തിരുപ്പുവാരം കൊടുക്കൽ (നിറുത്തലാക്കൽ) സംബന്ധിച്ച് 1969-ലെ ആക്ററ് (1969-ലെ 19) 8 (3) എന്ന വകുപ്പുപ്രകാരമുള്ള നോട്ടീസ്.

B13-61157/82. 1982 ഡിസംബർ 14.

തിരുപ്പുവാരം കൊടുക്കൽ (നിറുത്തലാക്കൽ) സംബന്ധിച്ച 1969-ലെ ആക്ററ്, (1969-ലെ 19) 8-ാം വകുപ്പുപ്രകാരം കോമ്പൻസേഷൻ ആഫീസർ പട്ടികയിൽ പ്രത്യേകം പറഞ്ഞിട്ടുള്ള ഭൂമി സംബന്ധിച്ച തിരുപ്പുവാരം തീർച്ചകൾ അന്വേഷണ വിചാരണ നടത്തുവാൻ ഉദ്ദേശിക്കുന്നതായി നോട്ടീസ് നൽകുന്നു. തീർച്ച സംബന്ധിച്ച് നിങ്ങൾക്ക് ബോധിപ്പിക്കുവാനുള്ളത്/ഇതിൽ താൽപ്പര്യമുള്ള ഏതൊരാൾക്കും ബോധിപ്പിക്കുവാനുള്ളത് നിങ്ങളുടെ/അയാളുടെ വാദത്തിന് ഉപോൽബലകമായ രേഖകളും തെളിവും സഹിതം 15 ദിവസത്തിനകം ബോധിപ്പിക്കേണ്ടതാണെന്ന് ഇതിനാൽ ആവശ്യപ്പെടുന്നു. ഇതിന് വീഴ്ച വരുത്തിയാൽ ഉള്ള വസ്തുതകളുടെ അടിസ്ഥാനത്തിൽ ഉത്തരവു പാസ്സാക്കുന്നതാണ്.

പട്ടിക

ജില്ല—ആലപ്പുഴ.

താലൂക്ക്—കുട്ടനാട്. വില്ലേജ്—നീലംപേരൂർ.

ഏതു ഭൂമി സംബന്ധിച്ചാണോ തിരുപ്പുവാരം തീർച്ച ചെയ്യുന്നത് ആ ഭൂമിയുടെ വിവരണം—നീലംപേരൂർ പള്ളി ഭഗവതി ദേവസ്വത്തിലേക്ക് സർക്കാരിൽ നിന്നും നേരിട്ട് അനുഭവിച്ചിരുന്ന വകയിൽ 195 പറ 9 ഇടങ്ങഴി 7/8 നാഴി നെല്ലിന് ഒരു പറയ്ക്ക് 2 രൂപ 12 പൈസ നിരക്കിൽ തിരുപ്പുവാരം അനുവദിച്ചുകൊടുക്കുവാൻ തീരുമാനിച്ചിരിക്കുന്നു.

തിരുപ്പുവാരകൻ—നീലംപേരൂർപള്ളി ഭഗവതി ദേവസ്വം.

(ഒപ്പ്)
തിരുവനന്തപുരം. തിരുപ്പുവാരം കോമ്പൻസേഷൻ ആഫീസർ.

### Neyyattinkara Taluk

പരസ്യം

(1)

എ5-25011/82. 1983 ജനുവരി 4.

നെയ്യാററിൻകര താലൂക്കിൽ പള്ളിച്ചൽ വില്ലേജിൽ ഇടയ്ക്കോട് ദേശത്ത് ആശാരിവിള കിഴക്കേപുത്തൻ വീട്ടിൽ കെ. തങ്കപ്പൻ നായർ കെ. എസ്. ഇ. ബോർഡിന്റെ കീഴിൽ ലൈൻമാനായി ജോലിനോക്കി പെൻഷൻ വാങ്ങിവരവെ മരിച്ചുപോയതിനാൽ പരേതന് കിട്ടാനുള്ള പെൻഷൻ കുടിശ്ശികയും മററാനുകൂല്യങ്ങളും (രൂപ 2,500-ന് താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ എൻ. ഇന്ദിരാഅമ്മ ബോധിപ്പിച്ചുവന്ന അപേക്ഷയിന്മേൽ പള്ളിച്ചൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 8-3-1982-ൽ മരിച്ചുപോയതായും പരേതന്

നിയമാനുസൃതാവകാശികളായി (1) ആദ്യഭാര്യ കെ. കുഞ്ഞുലക്ഷ്മി അമ്മയും ടിയാളുടെ സന്താനങ്ങളായി (2) 31 വയസുള്ള വേലപ്പൻ നായരും (3) 27 വയസുള്ള ലളിതകുമാരിയും (4) 24 വയസുള്ള ശ്യാമളയും (5) 22 വയസുള്ള രവീന്ദ്രൻ നായരും കൂടാതെ രണ്ടാമത് ഭാര്യയും അപേക്ഷാകക്ഷിയുമായ (6) എൻ. ഇന്ദിര അമ്മയും ടിയാളിൽ പരേതന് ജനിച്ച (7) 20 വയസുള്ള വേണുഗോപാലൻ നായരും (8) 17 വയസുള്ള ശ്രീകുമാരിയും (9) 15 വയസുള്ള ചന്ദ്രലേഖയും (10) 13 വയസുള്ള ബാലഗോപാലൻ നായരും (11) 11 വയസുള്ള അംബിളിയും മാത്രമാണുള്ളതെന്നും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും മൈനർ കുട്ടികൾ അപേക്ഷകക്ഷിയും ടി കുട്ടികളുടെ മാതാവുമായ എൻ. ഇന്ദിര അമ്മയുടെ പരിപൂർണ്ണ സംരക്ഷണയിലാണെന്നും 1 മുതൽ 5 വരെ കക്ഷികളും 7-ാം കക്ഷിയും ടി ഇന്ദിര അമ്മയുടെ പേരിൽ അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴിരേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുകയും മറ്റാനുകൂല്യങ്ങളും വാങ്ങുന്നതിനുള്ള അവകാശി ടി ഇന്ദിര അമ്മ മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

നമ്പർ എ3-18015/82. 1982 ഡിസംബർ 20.

നെയ്യാറ്റിൻകര താലൂക്കിൽ കോട്ടുകാൽ വില്ലേജിൽ അന്തിയൂർ ദേശത്ത് കോട്ടുകാൽകോണം കുഴിവിള വീട്ടിൽ ആർ. സുന്ദരി ടീച്ചറായി ജോലിനോക്കി പെൻഷൻ വാങ്ങി വരവെ മരിച്ചുപോയതിനാൽ പരേതയ്ക്ക് കിട്ടാനുള്ള പെൻഷൻ കുടിശികയും മറ്റും (രൂപ 2,500-ന് താഴെ) വാങ്ങുന്നതിന് വേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ ജെ. ഗമാലിയേലും മക്കളും ചേർന്ന് ബോധിപ്പിച്ച അപേക്ഷയിന്മേൽ കോട്ടുകാൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൾ 22-3-1982-ൽ മരിച്ചുപോയതായും പരേതയ്ക്ക് നിയമാനുസൃതാവകാശികളായി ഭർത്താവ് ജെ. ഗമാലിയേലും മക്കളായി (2) എസ്. ലില്ലിബായി 50 വയസ് (3) ജി. ലീലാബായി 48 വയസ് (4) ജി. ലളിതാബായി 46 വയസ് (5) ലാൻസ്‌ലെറ്റ്ബായ് 41 വയസ് ഇവർ മാത്രമാണുള്ളതെന്നും പരേതയുടെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും 1-ഉം, 2-ഉം, 4-ഉം, 5-ഉം കക്ഷികൾ 3-ാം കക്ഷി ലീലാബായിയുടെ പേരിൽ അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതയ്ക്ക് ലഭിക്കുവാനുള്ള ടി തുകയും മറ്റാനുകൂല്യങ്ങളും വാങ്ങുന്നതിനുള്ള അവകാശി ജി. ലീലാബായി മാത്രമാണെന്നു കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം അവർ ആ വിവരം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ടു ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

നമ്പർ എ5-239[illegible]8/82. 1982 ഡിസംബർ 20.

നെയ്യാറ്റിൻകര താലൂക്കിൽ നെയ്യാറ്റിൻകര വില്ലേജിൽ കടവട്ടാരം ദേശത്ത് പ്ലാങ്ങാമുറി കമലമന്ദിരത്തിൽ റോസ്‌ലറ്റ് പെല്ലം മരിച്ചുപോയതിനാൽ പരേതയുടെ പേരിൽ നെയ്യാറ്റിൻകര പോസ്റ്റാഫീസിൽ നിന്നും കിട്ടാനുള്ള തുക (രൂപ 2,500 ന് താഴെ) വാങ്ങുന്നതിനു ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ ആർ. സി. അന്നബായി ബോധിപ്പിച്ച അപേക്ഷയിന്മേൽ നെയ്യാറ്റിൻകര വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻപ്രകാരം ടിയാൾ 16-8-1982-ൽ മരിച്ചുപോയതായും പരേതയ്ക്ക് നിയമാനുസൃതാവകാശികളായി (1) ഭർത്താവ് ജെ. ജെസയ്യായും മക്കളായി (2) കമലാബായി 50 വയസ് (3) രാധാബായി 48 വയസ് (4) ലീലാബായി 46 വയസ് (5) അന്നാബായി 4[illegible] വയസ് (6) ജയരാജ് 42 വയസ് എന്നിവർ മാത്രമാണുള്ളതെന്നും 1 മുതൽ 4 വരെ കക്ഷികളും 6-ാം കക്ഷിയും, ആർ. സി. അന്നാബായിയുടെ പേരിൽ അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതയ്ക്ക് ലഭിക്കുവാനുള്ള ടി തുകയും മറ്റും വാങ്ങുന്നതിനുള്ള അവകാശി ആർ. സി. അന്നാബായി മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം അവർ ആ വിവരം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്,
നെയ്യാറ്റിൻകര.

(ഒപ്പ്)
തഹശീൽദാർ.

---

## Trivandrum Taluk

പരസ്യം

(1)

A5-25132/82. 1983 ജനുവരി 5.

പാൽക്കുളങ്ങര N.S.S. സ്കൂളിൽ അദ്ധ്യാപകനായി ജോലിനോക്കി പെൻഷൻ ആയതിനുശേഷം കേരള കൗമുദി ആഫീസിൽ ജോലി നോക്കിവരവെ അന്തരിച്ചുപോയ ശ്രീ. എ. തങ്കപ്പൻ നായരുടെ അനന്തരാവകാശികൾക്കു ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള പെൻഷൻ കുടിശ്ശിക വാങ്ങുന്നതിനും കേരള കൗമുദി ആഫീസിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിനും ടിയാൻ ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയ്ക്കു താഴെ വരുന്ന തുക വാങ്ങുന്നതിനും ഒരു അവകാശസർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് പേട്ട കവറടി റോഡിൽ T. C. 30/438-ൽ താമസം ശ്രീമതി ബി. സുലേഖ ബോധിപ്പിച്ച അപേക്ഷ വഞ്ചിയൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 15-10-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെപറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ് |
|---|---|---|---|
| 1 | ബി. സുലേഖ | ഭാര്യ | 50 |
| 2 | ടി. എസ്. പ്രതാപ് | മകൻ | 28 |
| 3 | ടി. എസ്. സന്തോഷ് | ,, | 26 |
| 4 | ടി. എസ്. മിനി | മകൾ | 21 |

മേൽപ്പറഞ്ഞ 2 മുതൽ 4 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(2)

A5-25620/82. 1983 ജനുവരി 5.

വലിയശാല വിജയഭവനിൽ താമസിച്ചുവരവെ അന്തരിച്ചുപോയ ശ്രീ. എം. ശ്രീധരൻ നായരുടെ അനന്തരാവകാശികൾക്ക് അദ്ദേഹത്തിന്റെ പേർക്കനുവദിച്ചിട്ടുള്ള ഗ്യാസ് സിലിണ്ടർ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ടിയിൽ ശ്രീമതി സി. വിജയമ്മ ബോധിപ്പിച്ച അപേക്ഷ ചെങ്ങഴശ്ശേരി വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി

വന്ന റിപ്പോർട്ടുകൊണ്ടും, മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 16-1-1980-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെപ്പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | സി. വിജയമ്മ | ഭാര്യ | 52 |
| 2 | ലളിതകുമാരി | മകൾ | 34 |
| 3 | സോമശേഖരൻ നായർ | മകൻ | 30 |
| 4 | സന്തോഷകുമാരി | മകൾ | 27 |
| 5 | ഉല്ലാസകുമാരി | ,, | 24 |
| 6 | കുമാരി കല | ,, | 22 |
| 7 | അനിൽകുമാർ | മകൻ | 18 |

മേൽപ്പറഞ്ഞ 2 മുതൽ 7 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(3)

A5-24386/82. 1982 ഡിസംബർ 22.

കാട്ടാക്കട ഗവൺമെന്റ് ഡിസ്പെൻസറിയിൽ ഡോക്ടറായിരിക്കവെ അന്തരിച്ചുപോയ Dr. വിജയരാഘവന്റെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിനും ബാങ്കിലും, കാട്ടാക്കട സബ് ട്രഷറിയിലും നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയ്ക്ക് താഴെ വരുന്ന തുക വാങ്ങുന്നതിനും ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ചു തിരുമല T.C.8/1739 (i) നമ്പർ ഭവനത്തിൽ താമസം Dr. K. മാലതി ബോധിപ്പിച്ച അപേക്ഷ ആറാമട വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 17-5-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | Dr. K. മാലതി | ഭാര്യ | 48 |
| 2 | V. ഗോപകുമാർ | പുത്രൻ | 22 |
| 3 | V. ജയകുമാർ | ,, | 19 |

മേൽപ്പറഞ്ഞ 2-ം 3-ം കക്ഷികൾ 1-ാം കക്ഷിപേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടുഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതും ആകുന്നു.

താലൂക്കാഫീസ്,
തിരുവനന്തപുരം.

(ഒപ്പ്)
തഹസീൽദാർ.

## Nedumangad Taluk

പരസ്യം

(1)

No. B3-10044/82. 1983 ജനുവരി 3.

നെടുമങ്ങാട് താലൂക്കിൽ വീരണകാവ് വില്ലേജിൽ ആനാട്ടു മുറിയിൽ മണ്ണംകോട്ടു അരങ്ങനാശ്ശേരി പുത്തൻവീട്ടിൽ ശ്രീ. എൻ. കേശവൻ മരണമടഞ്ഞതിനാൽ പരേതൻ തിരുവനന്തപുരത്ത് പാപ്പനംകോട്ടു പോസ്റ്റാഫീസിൽ നിക്ഷേപിച്ചിട്ടുള്ള [illegible] തുക തിരികെ എടുക്കുന്നതിലേക്ക് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതന്റെ മകൾ ശ്രീമതി സുഭദ്ര കൃഷ്ണമ്മ സമർപ്പിച്ച അപേക്ഷ വീരണകാവ് വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ ശ്രീ. എൻ. കേശവൻ 6-10-1981-ൽ മരണമടഞ്ഞതായും പരേതന്റെ അവകാശിയായി താഴെപ്പറയുന്ന ഏക മകൾ മാത്രമേ ഉള്ളൂ എന്നും കാണുന്നു.

| | | വയസ്സ് |
|---|---|---|
| സുഭദ്ര കൃഷ്ണമ്മ | മകൾ | 46 |

ആയതിനാൽ ടി അവകാശ സർട്ടിഫിക്കറ്റ് പരേതന്റെ ഏക മകളായ ശ്രീമതി സുഭദ്ര കൃഷ്ണമ്മ പേരിൽ നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

(2)

No. B3-8563/82. 1982 ഡിസംബർ 31.

നെടുമങ്ങാട് താലൂക്കിൽ തൊളിക്കോട് വില്ലേജിൽ മരുതനവിളാകത്തു വീട്ടിൽ ശ്രീമതി ദേവകിഅമ്മ ട്രാവൻകൂർ സ്റ്റേറ്റ് ബാങ്കിന്റെ വിതുര ശാഖയിൽ തൂപ്പുജോലിയിലിരിക്കവെ മരണമടഞ്ഞതിനാൽ പരേതയ്ക്ക് ടി ബാങ്കിൽനിന്നും ലഭിക്കേണ്ട 2,500 രൂപയ്ക്കകമുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിനും പരേതയുടെ മകൾ ശ്രീമതി ഡി. ജമുനകുമാരിക്ക് ടി ബാങ്കിൽ ജോലി ലഭിക്കുന്നതിനും അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതയുടെ മകൾ ശ്രീമതി ഡി. ജമുനകുമാരി സമർപ്പിച്ച അപേക്ഷ തൊളിക്കോട് വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ ശ്രീമതി ദേവകിഅമ്മ 31-3-1982-ൽ മരണമടഞ്ഞതായും പരേതയുടെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ഡി. ജമുനകുമാരി | മകൾ | 20 |
| 2 | ശൈലേന്ദ്രൻ | മകൻ | 14 |

പരേതയുടെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല.

മേൽപറഞ്ഞവരിൽ രണ്ടാം കക്ഷി മൈനറും ഒന്നാം കക്ഷിയുടെ പരിപൂർണ്ണ സംരക്ഷണയിലുമാണ്.

ആയതിനാൽ ടി അവകാശ സർട്ടിഫിക്കറ്റ് ഒന്നാം കക്ഷി ശ്രീമതി ഡി. ജമുനകുമാരി പേർക്ക് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

(3)

No. B3-11827/82. 1982 ഡിസംബർ 31.

നെടുമങ്ങാട് താലൂക്കിൽ തൊളിക്കോട് വില്ലേജിൽ പനയ്ക്കോട്ടു ദേശത്തുംകുഴി പുത്തൻവീട്ടിൽ ശ്രീ. കെ. ബാലകൃഷ്ണൻ നായർ മരണമടഞ്ഞതിനാൽ പരേതന് ലഭിക്കേണ്ടിയിരുന്ന പെൻഷൻ കുടിശ്ശിക ലഭിക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി ബി. സരോജിനിയമ്മ സമർപ്പിച്ച അപേക്ഷ തൊളിക്കോട്ടു വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ ശ്രീ. കെ. ബാലകൃഷ്ണൻ നായർ 12-9-1982-ൽ മരണമടഞ്ഞതായും പരേതന്റെ അവകാശികളായി താഴെപ്പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ബി. സരോജിനിയമ്മ | ഭാര്യ | 52 |
| 2 | മധുസൂദനൻ നായർ | മകൻ | 34 |
| 3 | വിജയൻ | ടി | 31 |
| 4 | ഉദയകുമാർ | ടി | 22 |
| 5 | [illegible] | ടി | 20 |
| 6 | ശശികുമാർ | ടി | 18 |
| 7 | ശ്രീകുമാർ | ടി | 16 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല.

മേൽപ്പറഞ്ഞ വരിയിൽ 2 മുതൽ 6 വരെ കക്ഷികൾ ഒന്നാം കക്ഷിപേരിൽ അവകാശ സർട്ടിഫിക്കറ്റു നൽകുന്നത് സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്. 7-ാം കക്ഷി മൈനറും മാതാവിന്റെ പരിപൂർണ്ണ സംരക്ഷണയിലുമാണ്.

ആയതിനാൽ ടി അവകാശ സർട്ടിഫിക്കറ്റ് ഒന്നാം കക്ഷി ശ്രീമതി ബി. സരോജിനിയമ്മ പേർക്ക് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

ജി. സോമൻ ആശാരി,
തഹശീൽദാർ,

നെടുമങ്ങാട്.

## Chirayinkil Taluk

ചിറയിൻകീഴ് താലൂക്ക് കച്ചേരിയിൽനിന്നും പരസ്യം ചെയ്യുന്നതെന്തെന്നാൽ,

(1)

B6-6/83. 1983 ജനുവരി 11.

അഴൂർ വില്ലേജിൽ, ചരുവിള വീട്ടിൽ ശ്രീ. കെ. കുഞ്ഞുകൃഷ്ണൻ അന്തരിച്ചുപോയി എന്നും, പരേതൻ ഫെഡറൽ ബാങ്കിന്റെ ചിറയിൻകീഴ് ശാഖയിൽ 2,500 രൂപയ്ക്ക് താഴെ മാത്രം വരുന്ന തുകയ്ക്കു പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടി തിരിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും വിവരിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി എം. കമലമ്മ ബോധിപ്പിച്ച അപേക്ഷ അഴൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. കെ. കുഞ്ഞുകൃഷ്ണൻ 12-11-1981-ൽ മരണപ്പെട്ടുപോയതായും പരേതൻ ടി ബാങ്കിൽ പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടി തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യ ടിയിൽ (1) ശ്രീമതി എം. കമലമ്മയും, സന്താനങ്ങളായ (2) കെ. സുഷമകുമാരി (25 വയസ്സ്), (3) കെ. ജലജകുമാരി (23 വയസ്സ്), (4) കെ. ശക്തിധരൻ (22 വയസ്സ്), (5) കെ. ഉദയകുമാരി (20 വയസ്സ്), (6) കെ. അജിതകുമാരി (19 വയസ്സ്) എന്നിവരും പരേതന്റെ മാതാവ് (7) ശ്രീമതി കൊച്ചുപാർവ്വതിയും മാത്രമാണെന്നും, മറ്റ് അവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും രണ്ടു മുതൽ ഏഴുവരെ കക്ഷികൾ അവരുടെ അവകാശം ഒന്നാംകക്ഷി പേരിൽ ഒഴിഞ്ഞുകൊണ്ട് മൊഴി രേഖപ്പെടുത്തിയിരിക്കുന്നതിനാലും പരേതൻ ടി ബാങ്കിൽ പണയംവച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടി തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ ശ്രീമതി എം. കമലമ്മ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പറ്റി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(2)

B6-65/82. 1982 നവംബർ 29.

കിഴുവിലം വില്ലേജിൽ കോരാണിക്കുഴിക്കുന്നിൽ പുത്തൻവീട്ടിൽ ശ്രീ. വി. ജനാർദ്ദനൻപിള്ള അന്തരിച്ചുപോയിഎന്നും പരേതൻ ഫെഡറൽബാങ്കിന്റെ കവലയൂർ ശാഖയിൽ 2500 രൂപയ്ക്കു താഴെമാത്രം വരുന്നതുകയ്ക്കു പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും വിവരിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി കെ. സരസമ്മ ബോധിപ്പിച്ച അപേക്ഷ കിഴുവിലം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. വി. ജനാർദ്ദനൻ പിള്ള 6-7-1982-ൽ മരണപ്പെട്ടുപോയതായും പരേതൻ ടി ബാങ്കിൽ പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടി തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യ (1) ശ്രീമതി കെ. സരസമ്മയും, സന്താനങ്ങളായ (2) ശശിധരൻപിള്ള (30 വയസ്സ്), (3) ശ്യാമളഅമ്മ (28 വയസ്സ്) (4) ബാബുപിള്ള (23വയസ്സ്) (5) ഗോപാലകൃഷ്ണപിള്ള (20 വയസ്സ്), (6) സുരേഷ് ബാബു (18 വയസ്സ്), (7) വിജയകുമാർ (16 വയസ്സ്), (8) സന്തോഷ്കുമാർ (14 വയസ്സ്) എന്നിവരും മാത്രമാണെന്നും മറ്റ് അവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും മൈനർ സന്താനങ്ങളായ ഏഴും എട്ടും കക്ഷികൾ അപേക്ഷാകക്ഷിയുടെ പൂർണ്ണസംരക്ഷണയിലായതിനാലും മൂന്നും, അഞ്ചും, ആറും കക്ഷികൾ അവരുടെ അവകാശം ഒന്നാം കക്ഷി പേരിൽ ഒഴിഞ്ഞുകൊണ്ട് മൊഴി രേഖപ്പെടുത്തിയിരിക്കുന്നതിനാലും പരേതൻ ടി ബാങ്കിൽ പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടി തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യയും ഒന്നാം കക്ഷിയുമായ ശ്രീമതി കെ. സരസമ്മയും സ്ഥലത്തില്ലാത്ത സന്താനങ്ങളായ രണ്ടാം കക്ഷി ശശിധരൻപിള്ളയും നാലാം കക്ഷിയായ ബാബുപിള്ളയും മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പറ്റി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(3)

ബി6-5/83. 1983 ജനുവരി 11.

നഗരൂർ വില്ലേജിൽ ആയിരൂർകോണം ദേശത്ത് നസീറ മൻസിലിൽ ശ്രീ. എ. മുഹമ്മദുതമ്പി മരണപ്പെട്ടുപോയി എന്നും പരേതൻ സ്റ്റേറ്റു ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കിളിമാനൂർ ശാഖയിൽ നിക്ഷേപിച്ചിരുന്ന 2,500 രൂപയിൽതാഴെ മാത്രം വരുന്ന തുക തിരിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും വിവരിച്ച് പരേതന്റെ പുത്രൻ ടിയിൽ ശ്രീ. എം. ആർ. ഷാക്കിർ ബോധിപ്പിച്ച അപേക്ഷ നഗരൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. എ. മുഹമ്മദുതമ്പി 14-8-1971-ൽ മരണപ്പെട്ടുപോയതായും പരേതൻ ടി ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള തുക തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യ (1) എം. റംലാബീവിയും സന്താനങ്ങളായ (2) എം. ആർ. നാസിർ (24 വയസ്സ്) (3) എം. ആർ. നസീറാബീഗം (22 വയസ്സ്) (4) എം. ആർ. ഷാക്കിർ (20 വയസ്സ്) (5) എം. ആർ. നസീമ ബീഗം (16വയസ്സ്) എന്നിവരും മാത്രമാണെന്നും മറ്റ് അവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും മൈനർ സന്താനമായ അഞ്ചാമതു കക്ഷി മാതാവിന്റെ പൂർണ്ണസംരക്ഷണയിലായതിനാലും പരേതൻ ടി ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള തുക തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യയും സന്താനങ്ങളുമായ മേൽപറഞ്ഞ ഒന്നു മുതൽ നാലുവരെ കക്ഷികളും മൈനറിനുവേണ്ടി മാതാവും മാത്രമാണെന്ന് കാണിച്ച് അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം-

ഉള്ളപക്ഷം ഈ പരസ്യം ഗസററില്‍ പ്രസിദ്ധം ചെയ്യുന്ന തീയതി മുതല്‍ 30 ദിവസങ്ങള്‍ക്കകം ഈ ആഫീസില്‍ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാല്‍ മാര്‍ഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പററി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

ആററിങ്ങല്‍,
ചിറയിന്‍കീഴ്.

എന്‍. വാസുദേവന്‍,
തഹശീല്‍ദാര്‍.

---

## QUILON DISTRICT

### TENDER NOTICE

No. DI-3957/82. 13th *January* 1983.

Sealed tenders are invited for the supply of survey stones of the specifications and quantity described below:-

The tenders should be superscribed as "Tender for the supply of survey stones for the Re-survey of Karunagapally Taluk" and addressed to the Assistant Director of Survey and Land Records, Re-survey, Quilon so as to reach him before 3 p. m. on 16-3-1983. Late tenders will not be accepted. Tenders will be opended at 4 p. m. on 16-3-1983 in the presence of such of the tenderers or their authorised representatives who may be present at that time.

The stones are to be supplied within one month from the date of indents and at the places which will be mentioned in the indent by the local officers in-charge of survey operations in the Taluk.

The persons submitting tenders should produce a solvency certificate on stamp paper worth Rs. 3 obtained from the Tahsildar of the Taluk within a period of six months from the date of contract, clearly indicating the details of the properties which should not be to an amount less than 10% of the estimated cost (subject to a minimum of Rs. 5,000) of the tenders along with their tenders.

In the case of successful tenderers they should pledge the properties to the value of 50% of the total value shown in the solvency certificate with the Government till the expiry of the contract, or they should pledge the Bank Draft/Bank Guarantee for the remittance of an amount not less than 5% of the value of the contract with the Government till the expiry of the contract. This is in addition to the security deposit of 5% of the value of the contract.

Intending tenderers may on application to the Assistant Director of Survey and Land Records (Re-survey) Quilon & obtain the requisite tender form on which tenders should be submitted.

An Application for the tender forms should be accompanied by a cash remittance of Rs. 10 (Rupees Ten only) with salestax which is the price fixed for a set of form and which is not refundable under any circumstances. The tender forms are not transferable. Sale of tender forms will be closed at 4 p. m. on 15-3-1983. Cheques, postage stamps, etc., will not be accepted towards the cost of forms, nor will the forms by sent by V.P.P. Duplicate tender forms, if required, will be issued at Rs. 2 (Rupee two only) per copy plus Sales tax.

*Description of Survey Stones*: Hard granite stones of durable quality having dimensions 60 x 15 x 15 cms.

*Approximate No. of survey stones required for the Taluk*: 25,000 (Twenty-five thousand only)

All survey stones must have a coconut tree mark cut in 1 cm. deep on one of the lateral sides. The coconut tree mark will have a total length of 12 cm. and total width of 7 cms. and the top of the mark shall be 7 cms. below the top level of the stones. The traverse stones required for the black boundary khandom boundary etc. must have the appropriate symbols as per rules. All the Stones must be roughly squared to one third of their length from the top.

Each tenderer should remit a sum of Rs. 1,000 (Rs. One thousand only) before 1 p. m. on 16-3-1983 in this office towards the Earnest money deposit and receipt issued from the office should be attached with the cover enclosing the the tender application the tenders with out the receipt earnest money deposit will not be considered. An agreement in the prescribed form in stamp paper worth Rs. 3 (Rs. three only) shoulde be accompanied along with the tender as per para 33 of the general conditions of the tender form.

Any further informations can be had from the office of the undersigned on any working day during office hours.

കരുനാഗപ്പള്ളി താലൂക്കിലെ റീ സര്‍വ്വെ ആവശ്യത്തിലേയ്ക്കു താഴെ വിവരിച്ചിട്ടുള്ള അളവിലുള്ള സര്‍വ്വെ കല്ലുകള്‍ വിതരണം ചെയ്യുന്നതിനു മുദ്രവെച്ച ടെണ്ടറുകള്‍ ക്ഷണിച്ചുകൊള്ളുന്നു.

ടെണ്ടറുകള്‍ അടക്കം ചെയ്ത കവറിന്മേല്‍ "കരുനാഗപ്പള്ളി താലൂക്കിലെ റീസര്‍വ്വേയുടെ ആവശ്യത്തിലേയ്ക്ക് സര്‍വ്വെകല്ലുകള്‍ വിതരണം ചെയ്യുന്നതിലേയ്ക്കുള്ള ടെണ്ടര്‍" എന്നെഴുതി അസിസ്റ്റന്റ് ഡയറക്ടര്‍ സര്‍വ്വെ ആന്റ് ലാന്‍ഡ് റിക്കാര്‍ഡ്സ്, (റീസര്‍വ്വെ), കൊല്ലം എന്ന വിലാസത്തില്‍ 1983 മാര്‍ച്ച് മാസം 16-ാം തിയതി വൈകുന്നേരം 3 മണിക്കോ അതിനു മുന്‍പോ കിട്ടത്തക്കവണ്ണം അയച്ചിരിക്കേണ്ടതാകുന്നു. വൈകി കിട്ടുന്ന ടെണ്ടറുകള്‍ സ്വീകരിക്കുന്നതല്ല. ടെണ്ടറുകള്‍ അന്നേദിവസം 4 മണിക്കു തല്‍സമയം ഹാജരുള്ള ടെണ്ടര്‍കാരുടെയോ, രേഖാമൂലം അവര്‍ അധികാരപ്പെടുത്തിയിട്ടുള്ള പ്രതിനിധികളുടെയോ സാന്നിദ്ധ്യത്തില്‍ തുറക്കുന്നതാണ്.

സര്‍വ്വെകല്ലുകള്‍ ഇന്‍ഡന്റു കിട്ടി ഒരു മാസത്തിനകം റീസര്‍വ്വേയ്ക്കുവേണ്ടി നിയോഗിച്ചിട്ടുള്ള ഉദ്യോഗസ്ഥന്മാര്‍ ഇന്‍ഡന്റില്‍ പറഞ്ഞിട്ടുള്ള സ്ഥലങ്ങളില്‍ വിതരണം ചെയ്യേണ്ടതാണ്.

ടെണ്ടര്‍ സമര്‍പ്പിക്കുവാന്‍ ഉദ്ദേശിക്കുന്നവര്‍ ടെണ്ടറിനോടുകൂടി കാണ്‍ട്രാക്റ്റ് എടുക്കുന്ന തീയതി തൊട്ട് ആറു മാസത്തിനകം അതാതു താലൂക്കിലെ തഹശീല്‍ദാരില്‍ നിന്നും സ്വത്തുകളുടെ വിവരം കാണിക്കുന്നതും, കോണ്‍ട്രാക്റ്റിന്റെ മതിപ്പു വിലയുടെ 10 ശതമാനത്തില്‍ കുറയാത്തതും, എന്നാല്‍ 5,000 രൂപയില്‍ കുറയാത്തതും ആയ സംഖ്യക്കുള്ള സോള്‍വന്‍സി സര്‍ട്ടിഫിക്കററ് 3 രൂപയുടെ സ്റ്റാമ്പു പേപ്പറില്‍ വാങ്ങി അടക്കം ചെയ്യേണ്ടതാകുന്നു.

ടെണ്ടര്‍ കിട്ടുകയാണെങ്കില്‍ സോള്‍വന്‍സി സര്‍ട്ടിഫിക്കററില്‍ കാണിച്ച സ്വത്തിന്റെ പകുതി ഭാഗം കരാര്‍ കഴിയുന്നതുവരെ ഗവണ്‍മെന്റിലേക്ക് പണയപ്പെടുത്തേണ്ടതും, അല്ലാത്തപക്ഷം കരാര്‍ മതിപ്പുവിലയുടെ 5% വരുന്ന തുക ബാങ്കില്‍ അടച്ച് ബാങ്ക് ഡ്രാഫ്റ്റോ, ബാങ്ക് ഗാരണ്ടിയോ കരാര്‍ കഴിയുന്നതുവരെ ഗവണ്‍മെന്റിലേയ്ക്ക് പണയപ്പെടുത്തേണ്ടതാകുന്നു. ഈ തുക കരാര്‍ മതിപ്പു വിലയുടെ 5 % ജാമ്യത്തുകയായി കൊടുക്കുന്നതിനു പുറമെയാണ്.

ടെണ്ടര്‍ സമര്‍പ്പിക്കുന്നതിനുള്ള നിശ്ചിത ഫാറം റീസര്‍വ്വേ അസിസ്റ്റന്റ് ഡയറക്ടര്‍ കൊല്ലം എന്ന വിലാസത്തില്‍ അപേക്ഷ കൊടുത്തു വാങ്ങേണ്ടതാകുന്നു.

ടെണ്ടര്‍ ഫാറത്തിനുള്ള അപേക്ഷയോടുകൂടി ടെണ്ടര്‍ ഫാറത്തിന്റെ വിലയായ 10 രൂപ (പത്തു രൂപാ)യും,

സെയിൽസ് ടാക്സും പണമായി കൊടുക്കേണ്ടതാകുന്നു.

യാതൊരു കാരണവശാലും ടെൻഡർ ഫാറത്തിന്റെ വില മടക്കി കൊടുക്കുന്നതല്ല. ടെൻഡർ ഫാറങ്ങളുടെ വില്പന 15-3-1983 വൈകിട്ടു 4 മണിക്കു അവസാനിക്കുന്നതാണ്. ചെക്കുകൾ, തപാൽ മുദ്രകൾ മുതലായവ ടെണ്ടർ ഫാറത്തിന്റെ വിലയായി സ്വീകരിക്കുകയോ ടെൻഡർ ഫാറം വി. പി. പി. ആയി അയക്കുകയോ ചെയ്യുന്നതല്ല. ആവശ്യമുള്ളവർക്ക് ഡ്യൂപ്ലിക്കേറ്റ് ടെൻഡർ ഫാറങ്ങൾ 2 രൂപയും (2 രൂപ മാത്രം) സെയിൽസ് ടാക്സും ഒടുക്കിയാൽ ലഭിക്കുന്നതാണ്.

| സർവേക്കല്ലുകളുടെ വിവരണം | ആവശ്യമുള്ള കല്ലുകളുടെ ഉദ്ദേശം എണ്ണം |
| --- | --- |
| 60 x 15 x 15 സെ. മീ. അളവിലുള്ള നല്ല ഉറപ്പുള്ള കരിങ്കല്ലിൽ നിർമ്മിച്ചത് | 25,000 (ഇരുപത്തയ്യായിരം) |

എല്ലാ കല്ലുകളും ഉറപ്പുള്ള കരിങ്കല്ലിൽ ഉള്ളവയും ഓരോ കല്ലിന്റെയും മുകളിൽനിന്ന് മൂന്നിലൊരു ഭാഗം ഒരുപോലെ ചതുരപ്പെടുത്തിയവയും അവയുടെ ഒരുവശത്ത് ഒരു സെ. മീ. ആഴത്തിൽ ഒരു തെങ്ങടയാളം ഉള്ളവയും ആയിരിക്കണം. തെങ്ങടയാളത്തിന് മൊത്തം 12 സെ.മീ നീളവും 7 സെ. മീ. വീതിയും ഉണ്ടായിരിക്കുകയും തെങ്ങടയാളത്തിന്റെ മുകളറ്റം കല്ലിന്റെ മുകളിൽ നിന്നും 7 സെ. മീ. താഴെ ആയിരിക്കുകയും വേണം. ബ്ലോക്ക് ബൗണ്ടറികളിലും ഖണ്ഡം ബൗണ്ടറിയിലും സ്ഥാപിക്കേണ്ടിവരുന്ന കണ്ണാടി കല്ലുകൾക്കു നിയമാനുസൃതമുള്ള നിശ്ചിത അടയാളങ്ങൾ കൂടി രേഖപ്പെടുത്തേണ്ടതാണ്. ഓരോ ടെൻഡറിന്റെയും കൂടെ 1,000 രൂപ (ആയിരം രൂപ) നിരതദ്രവമായി കെട്ടിവച്ച രസീത് അടക്കം ചെയ്തിരിക്കേണ്ടതാണ്. നിരതദ്രവ്യം 16-3-1983 ഉച്ചയ്ക്കു ഒരു മണിക്കു മുൻപായി ഈ ആഫീസിൽ അടച്ച് രസീത് വാങ്ങിക്കൊള്ളേണ്ടതാണ്. നിരതദ്രവ്യം കെട്ടിവച്ച രസീത് അടക്കം ചെയ്യാത്ത ടെൻഡറുകൾ പരിഗണിക്കുന്നതല്ല. ടെൻഡർ ഫാറത്തിന്റെ 33-ാം ഖണ്ഡികയിൽ പറഞ്ഞിട്ടുള്ളതുപോലെ 3 രൂപയുടെ സ്റ്റാമ്പു പേപ്പറിൽ നിശ്ചിത ഫാറത്തിൽ എഗ്രിമെന്റ് രേഖപ്പെടുത്തി ടെൻഡറിനോട് കൂടി അടക്കം ചെയ്തിരിക്കണം. കൂടുതൽ വിവരങ്ങൾ കൊല്ലത്തുള്ള റിസർവ്വേ അസിസ്റ്റന്റു ഡയറക്ടർ ആഫീസിൽ നിന്നു ആഫീസ് സമയങ്ങളിൽ അറിയാവുന്നതാണ്.

വി. സാമുവൽ,
അസിസ്റ്റന്റ് ഡയറക്ടർ.

റിസർവ്വേ,
കൊല്ലം.

## Quilon Taluk

കൊല്ലം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

സി2-21300/82. 1983 ജനുവരി 5.

കൊല്ലം താലൂക്കിൽ, വടക്കേവിള വില്ലേജിൽ, വടക്കേവിള ചേരിയിൽ രാജമന്ദിരത്തിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീ. കെ. തങ്കപ്പൻ നായർക്ക് കൊല്ലത്ത് മെസ്സേഴ്സ് തോസ് സ്റ്റീഫൻ കമ്പനി ലിമിറ്റഡിൽ ഷേർ ഇനത്തിൽ (ഷേർ സർട്ടിഫിക്കറ്റ് നമ്പർ 695-ൽ 300 രൂപയും നമ്പർ 536-ൽ 500 രൂപയും നമ്പർ 319-ൽ 500 രൂപയും) ഉള്ള 1,300 രൂപയുടെ ഷേർ അവകാശം തന്റെ പേരിലേക്ക് മാറ്റി കിട്ടുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് ലഭിക്കണമെന്നുകാണിച്ച് ടി വീട്ടിൽ ശ്രീമതി കെ. ദേവകിഅമ്മ ബോധിപ്പിച്ചുവന്ന അപേക്ഷ വടക്കേവിള വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. കെ. തങ്കപ്പൻ നായർ 11-11-1975-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
| --- | --- | --- | --- |
| 1 | കെ. ദേവകിഅമ്മ | ഭാര്യ | |
| 2 | റ്റി. ആർ. നായർ | മകൻ | 38 |
| 3 | ഡി. രാജേശ്വരിഅമ്മ | മകൾ | 34 |
| 4 | ഡി. വസന്തകുമാരിഅമ്മ | ,, | 32 |
| 5 | റ്റി. രാധാകൃഷ്ണൻ നായർ | മകൻ | 30 |
| 6 | ഡി. കുമാരി തങ്കച്ചി | മകൾ | 25 |
| 7 | റ്റി. ജയകുമാർ | മകൻ | 23 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. ടി ഷേർ മാതാവായ ദേവകിഅമ്മ പേരിൽ മാറുന്നതിന് മുകളിൽ പറഞ്ഞിരിക്കുന്ന മക്കളായ 2 മുതൽ 7 വരെ പേരുകാർ സമ്മതിച്ച് രേഖാമൂലം മൊഴി തന്നിട്ടുണ്ട്. ആകയാൽ ടി ഷേറിന്റെ അവകാശി ഒന്നാം പേരുകാരിയായ ശ്രീമതി. കെ. ദേവകി അമ്മയാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(2)

സി2-20687/82. 1983 ജനുവരി 4.

കൊല്ലം താലൂക്കിൽ കൊല്ലം ഈസ്റ്റ് വില്ലേജിൽ കന്റോൺമെന്റ് വടക്ക്, കുളങ്ങര വീട്ടിൽ താമസിച്ച് കൊല്ലം മുനിസിപ്പാലിറ്റിയിൽ ജോലിനോക്കി വരവെ മരണമടഞ്ഞ ശ്രീ. കെ. കണ്ടൻകാളിക്ക് കൊല്ലം മുനിസിപ്പാലിറ്റിയിൽ നിന്നു പ്രോവിഡന്റു ഫണ്ട്, ഗ്രാറ്റുവിറ്റി, പെൻഷൻ മുതലായ ഇനത്തിൽ ഉദ്ദേശം 2,500 രൂപ കിട്ടുവാനുള്ളത് വാങ്ങുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് ലഭിക്കണമെന്നു കാണിച്ച് ടി വീട്ടിൽ ശ്രീമതി കെ. കുട്ടി ബോധിപ്പിച്ച അപേക്ഷ കൊല്ലം ഈസ്റ്റ് വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി. അതിൻപ്രകാരം കെ. കണ്ടൻകാളി 4-6-1981-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം |
| --- | --- | --- |
| 1 | കെ. കുട്ടി | ഭാര്യ |
| 2 | കെ. ഭവാനി | മകൾ |
| 3 | കെ. ശാന്ത | ,, |
| 4 | കെ. ശശി | മകൻ |
| 5 | കെ. വസന്ത | മകൾ |
| 6 | കെ. സതീഷ് കുമാർ | മകൻ |

മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടു മുതൽ ആറുവരെ കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി ആനുകൂല്യങ്ങൾ വാങ്ങാനുള്ള ഏകഅവകാശി ശ്രീമതി കെ. കുട്ടി മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(3)

സി2-20281/82. 1982 ഡിസംബർ 31.

കൊല്ലം താലൂക്കിൽ, ശക്തികുളങ്ങര വില്ലേജിൽ കന്നിമേൽ ചേരിയിൽ ചക്കിച്ചഴികത്ത് വീട്ടിൽ താമസിച്ച്

കൊല്ലം മുനിസിപ്പാലിററിയിൽ എൻ. എം. ആർ. തൊഴിലാളിയായി ജോലി നോക്കിവരവെ മരണമടഞ്ഞ ശ്രീ. എസ്. ഗോപിനാഥൻ നായർക്ക് കൊല്ലം മുനിസിപ്പാലിററിയിൽ നിന്നും കിട്ടുവാനുള്ള ശമ്പളം, ഗ്രാററുവിററി തുടങ്ങിയ ആനുകൂല്യങ്ങൾ (മൊത്തം തുക 2,500 രൂപ) വാങ്ങുവാനായി ടി വീട്ടിൽ ശ്രീമതി ഗൗരി അമ്മ രാജമ്മ അമ്മ ബോധിപ്പിച്ചുവന്ന അപേക്ഷ ശക്തികുളങ്ങര വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. എസ്. ഗോപിനാഥൻ നായർ 21-8-1982-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഗൗരിയമ്മ രാജമ്മ അമ്മ | ഭാര്യ | 43 |
| 2 | ജി. രാജേന്ദ്രൻ നായർ | മകൻ | 19 |
| 3 | ജി. രാധാകൃഷ്ണൻ നായർ | ,, | 17 |
| 4 | ആർ. സുധാമണി അമ്മ | മകൾ | 7 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടാം പേരുകാരന് തനിക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. മൂന്നും നാലും പേരുകാർ മൈനറുകളും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതുമാകുന്നു. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി ആനുകൂല്യങ്ങൾ വാങ്ങാനുള്ള ഏകാവകാശി ശ്രീമതി ഗൗരി അമ്മ രാജമ്മ അമ്മ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(4)

സി2. 20686/82. 1983 ജനുവരി 4.

കൊല്ലം താലൂക്കിൽ, കൊല്ലം ഈസ്ററ് വില്ലേജിൽ കാടൻമുക്ക് സരോഡയലിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീ. എസ്. ഡാനിയലിന് ലഭിക്കുവാനുള്ള പെൻഷൻ, ബാങ്ക് ഡിപ്പോസിററ് മുതലായി നൂറു രൂപാക്കു താഴെയുള്ള തുക വാങ്ങുവാനായി ഒരു അവകാശ സർട്ടിഫിക്കററ് ലഭിക്കണമെന്നു കാണിച്ച് ടി വീട്ടിൽ ശ്രീമതി പുഷ്പബായി ഡാനിയേൽ ബോധിപ്പിച്ചു വന്ന അപേക്ഷ കൊല്ലം ഈസ്ററ് വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി. അതിൽപ്രകാരം ശ്രീ. എസ്. ഡാനിയേൽ 24-10-1981-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പുഷ്പബായി ഡാനിയേൽ | ഭാര്യ | 56 |
| 2 | സാമുവൽ ജെയിംസ് | മകൻ | 39 |
| 3 | തോമസ് ഡാനിയേൽ | ,, | 37 |
| 4 | മെററിൽഡാ ഡാനിയേൽ | മകൾ | 33 |
| 5 | സിയാട്രീസ് ഡാനിയേൽ | ,, | 31 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടുമുതൽ അഞ്ചുവരെ കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി തുകകൾ വാങ്ങുവാനുള്ള ഏകാവകാശി ശ്രീമതി പുഷ്പബായി ഡാനിയേൽ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,
കൊല്ലം.

(ഒപ്പ്)
തഹശീൽദാർ.

## Kunnathoor Taluk

കുന്നത്തൂർ താലൂക്കുകച്ചേരിയിൽ നിന്നും പരസ്യം ചെയ്യുന്നത്.

(1)

നമ്പർ. 8678/82/സി4. 1983 ജനുവരി 1.

കുന്നത്തൂർ താലൂക്കിൽ കൂടൽ വില്ലേജിൽ കൂടൽ മുറിയിൽ കൊച്ചുകളിക്കൽ വീട്ടിൽ ശ്രീ. ജോസഫ് 28-12-1981-ൽ മരിച്ചു പോയിട്ടുള്ളതാണ്. പരേതൻ ഫെഡറൽ ബാങ്കിന്റെ കൂടൽ ശാഖയിൽ 832 രൂപയ്ക്കു പണയം വച്ചിട്ടുള്ള സ്വർണ്ണാഭരണങ്ങൾ തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ മാതാവായ അന്നമ്മ ജോർജ് ആണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററു കിട്ടുന്നതിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ കൂടൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണു പരേതന്റെ അവകാശികൾ എന്നു കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | അന്നമ്മ ജോർജ് | മാതാവ് | 59 |
| 2 | എം. ജി. ഗീവർഗീസ് | സഹോദരൻ | 40 |
| 3 | എം. ജി. മത്തായി | ,, | 38 |
| 4 | എം. ജി. തോമസ് | ,, | 34 |
| 5 | ഓമന | സഹോദരി | 24 |

ഇതിൽ രണ്ടു മുതൽ അഞ്ചുവരെയുള്ള കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം കക്ഷിക്കുവേണ്ടി ഒഴിഞ്ഞു സ്റേറററുമെന്റു കൊടുത്തിട്ടുള്ളതാണ്. ആയതിനാൽ പ്രസ്തുത പണയം കൂടൽ ഫെഡറൽ ബാങ്കിൽ നിന്നും തിരിയെ എടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ മാതാവായ ടി വീട്ടിൽ ശ്രീമതി അന്നമ്മ ജോർജ് ആണെന്നു കാണിച്ചു അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം, ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി1-61/83. 1983 ജനുവരി 6.

കുന്നത്തൂർ താലൂക്കിൽ പടിഞ്ഞാറെ കല്ലട വില്ലേജിൽ അയിത്തോട്ടുവാ മുറിയിൽ പുത്തേത്തു വീട്ടിൽ ശ്രീ. കെ. ജി. വിജയാനന്ദൻ 22-9-1982-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതനു ഇൻവാലിഡ് പെൻഷൻ ഇനത്തിൽ ഗവൺമെന്റിൽ നിന്നും ലഭിക്കാനുള്ള 2,000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിനുള്ള നിയമാനുസൃതാവകാശി പരേതന്റെ ഭാര്യയായ ടി വീട്ടിൽ ശ്രീമതി പി. എസ്. ബീന ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ പടിഞ്ഞാറെ കല്ലട വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്നു കണ്ടിരിക്കുന്നു.

